കെ. രാജേശ്വരി

# ഇടതുവലതു വാണിഭസഖ്യം

**കേരളത്തിലെ ലൈംഗികാപവാദക്കഥകൾക്ക് കക്ഷിരാഷ്ട്രീയ
പക്ഷപാതിത്വം ആരോപിക്കാൻ ആർക്കും കഴിയില്ല.
അത്രക്ക് സഹവർത്തിത്വമുണ്ട് എല്ലാ രാഷ്ട്രീയപാർട്ടികൾക്കും ഇക്കാര്യത്തിൽ.**

ഭരണാധികാരികൾക്കെതിരെ ലൈംഗികാപവാദമുണ്ടായ
തിന് ഉദാഹരണങ്ങൾ എത്രവേണമെങ്കിലുമുണ്ട് ലോകച
രിത്രത്തിൽ. ഹിത്യനായ ഊറിയാവിനെ യുദ്ധത്തിനയച്ച്
ചതിയിൽ കൊല്ലിച്ച് ടിയാൻെറ ഭാര്യ ബെത്സേബയെ
കൈക്കലാക്കിയ ദാവീദ് രാജാവ് മുതൽ ഓവൽ ഓഫീ
സിൽ വെച്ച് മോണിക്കാലെവിൻസ്കിയെ പ്രാപിച്ച ബിൽ
ക്ലിൻറൺ വരെ. ദാവീദിന് നേരെ വിരൽചൂണ്ടാൻ നാ
ഥാൻ പ്രവാചകനുണ്ടായി; ക്ലിൻറൻെറ കളവു പിടിക്കാൻ
കെന്നത്ത് സ്റ്റാർ. യഹോവയുടെ കഠിനശിക്ഷയിൽ നി
ന്ന് ദാവീദ് രക്ഷപ്പെട്ടു എന്നാണ് ഐതിഹ്യം. ഇംപീച്ച്
മെൻറിൽ ക്ലിൻറണും തടി കഴിച്ചിലാക്കി. രണ്ടു സംഭവ
ങ്ങളും മലയാള സാഹിത്യത്തെ പോഷിപ്പിച്ചു എന്നത് ശ്ര
ദ്ധേയം: ദാവീദിൻെറ പ്രണയകഥ സി.ജെ. തോമസ് നാട
കമെഴുതി, *ദീപിക*യിലെ രണ്ടു യുവ ലേഖകർ 'മോണി
ക്കയുടെ വെളിപ്പെടുത്തലുകൾ' നോവലായും.

ഇന്ത്യാ മഹാരാജ്യത്തും കാര്യങ്ങൾ വളരെയൊന്നും വ്യ
ത്യസ്തമല്ല. വിഭജനത്തിൻെറയും അധികാര കൈമാറ്റത്തി
ൻെറയും കലുഷിതമായ ദിനങ്ങളിൽ, വൈസ്രോയിയുടെ
ഭാര്യയെ പ്രണയിക്കാൻ സമയം കണ്ടെത്തിയ ദേഹമാണ്
നമ്മുടെ രാഷ്ട്രശിൽപി. മൃദുലാ സാരാഭായ്, പത്മജാ
നായിഡു, ശ്രദ്ധാമാതാ എന്നിങ്ങനെ പല പേരുകളും പ
ണ്ഡിറ്റ്ജിയുമായി ബന്ധപ്പെട്ടു കിടക്കുന്നു. ഇത്തരം കിം
വദന്തികളൊന്നും നെഹ്റുവിൻെറ യശോധാവള്യത്തിനു
മങ്ങലേൽപിച്ചില്ല എന്നത് മറ്റൊരു കാര്യം. എന്നാൽ പിൽ
ക്കാലത്ത് രാംറാവു അദിക്കിൻെറയും പ്രഫുല്ലകുമാർ മൊ
ഹന്തയുടെയുമൊക്കെ രാഷ്ട്രീയ ജീവിതം പെണ്ണുകേ
സിൽപെട്ട് കുളമായി എന്നാണ് ചരിത്രം.

കേരള രാഷ്ട്രീയത്തെ പിടിച്ചു കുലുക്കിയ ലൈംഗികാ
പവാദങ്ങൾ അഞ്ചെണ്ണമാണ്. പഞ്ചമഹാപവാദങ്ങൾ എ
ന്നു പറയുന്നതിൽ തെറ്റില്ല.

കമ്യൂണിസ്റ്റ് മന്ത്രിസഭയുടെ കാലത്ത് മന്ത്രി ചാത്തൻ
മാസ്റ്റർ ഇരിങ്ങാലക്കുട നിന്ന് ഒരു മുസ്‌ലിം യുവതിയെ
തിരുവനന്തപുരത്തുകൊണ്ടുപോയി താമസിപ്പിച്ചതാണ് ആ
ദ്യത്തെ അപവാദം. തൻെറ മുൻകാല ശിഷ്യയും ഭാര്യയു
ടെ സഹപാഠിയുമാണ് യുവതിയെന്നും ടിയാളെ മന്ത്രിമ
ന്ദിരം കാണിക്കാൻ കൊണ്ടുപോയതാണെന്നും ചാത്തൻ
മാസ്റ്റർ വിശദീകരിച്ചെങ്കിലും ജനം വിശ്വസിച്ചില്ല. മന്ത്രി
യെയും മൈമുനയേയും പറ്റി തെരുവുപിള്ളേർ പാട്ടുണ്ടാ
ക്കി പാടി. മാക്രോണി രാജൻ കഥാപ്രസംഗവും നടത്തി.
ഏതെങ്കിലും പ്രതിപക്ഷകക്ഷി മന്ത്രിയുടെ രാജി ആവശ്യ
പ്പെട്ടില്ല. മുഖ്യമന്ത്രി നമ്പൂതിരിപ്പാട് ചാത്തനെ പുറത്താ
ക്കിയതുമില്ല.

ശങ്കർ മന്ത്രിസഭയുടെ കാലത്ത്, ആഭ്യന്തരമന്ത്രി പി.ടി.
ചാക്കോയുടെ കാർ തൃശൂർവെച്ച് ഒരു കൈവണ്ടിയിലിടി
ച്ചപ്പോൾ കേരളം ഇളകിമറിഞ്ഞു. ചാക്കോയോടൊപ്പം
കാറിലുണ്ടായിരുന്ന സ്ത്രീ ആര് എന്ന ചോദ്യം ഉന്നയിച്ച
ത് ഫാ. ജോസഫ് വടക്കൻെറ തൊഴിലാളി പത്രം. അതേ
റ്റുപിടിച്ചത് *ജനയുഗവും ദേശാഭിമാനി*യും. "പാമ്പിൻെറ
പകയും അരണയുടെ ബുദ്ധിയും കാളക്കൂറ്റൻെറ കാമാ
സക്തിയുമുള്ള" ആഭ്യന്തര മന്ത്രിക്കെതിരെ നിയമസഭയിൽ
ആഞ്ഞടിച്ചത് കമ്യൂണിസ്റ്റ് പാർട്ടിയിലെ ഇ.പി. ഗോപാ
ലൻ. അസാന്മാർഗിയായ മന്ത്രിയെ പുറത്താക്കാൻ വേ
ണ്ടി രക്തസാക്ഷിദിനത്തിൽ നിയമസഭാ കവാടത്തിൽ നി
രാഹാരം കിടന്നത് കോൺഗ്രസ് എം.എൽ.എ പ്രഹ്ലാദ
ഗോപാലൻ.

പാർട്ടിക്കകത്തെ ചാക്കോ വിരുദ്ധർ ഒറ്റക്കെട്ടായി രാജി
ആവശ്യപ്പെട്ടു. അവരുടെ നേതാക്കൾ സി.കെ. ഗോവി
ന്ദൻ നായർ, സി.എം. സ്റ്റീഫൻ. ചാക്കോ വിരുദ്ധർക്ക്
ധാർമിക പിന്തുണ നൽകിയത് *മലയാള മനോരമ*, കേന്ദ്ര
ത്തിൽ സമ്മർദം ചെലുത്തിയത് കെ.പി. മാധവൻ നായർ.
അവസാനം ഹൈക്കമാൻറും മുഖ്യമന്ത്രിയും കൈകഴു
കി. അപമാനിതനായ ചാക്കോ രാജിവെച്ചു, അചിരേണ
ഹൃദയം തകർന്നു മരിച്ചു. ചാക്കോ ഗ്രൂപ്പുകാർ പാലം വ
ലിച്ച് മന്ത്രിസഭ തകർത്തു, എളങ്ങോയി പള്ളി സെമി
ത്തേരിയിൽ നിന്ന് കേരള കോൺഗ്രസ് ഉദയംകൊണ്ടു.

കുപ്രസിദ്ധമായ സൂര്യനെല്ലി പെൺവാണിഭ കേസിൽ
അന്ന് കേന്ദ്രമന്ത്രിയായിരുന്ന പി.ജെ. കുര്യനെതിരെയു
ണ്ടായതാണ് മൂന്നാമത്തെ അപവാദം. അത്യുന്നതനായ
കോൺഗ്രസ് നേതാവ് പെൺകുട്ടിയെ പീഡിപ്പിച്ചു എന്ന
സൂചന ആദ്യം നൽകിയത് *ദീപിക*. ഏറ്റുപിടിച്ചത് *ദേശാ
ഭിമാനി*. പെൺകുട്ടിയുടെ പിതാവ് മുഖ്യമന്ത്രിക്ക് രേഖാമൂ
ലം പരാതി കൊടുത്തെങ്കിലും നടപടിയൊന്നുമുണ്ടായി
ല്ല. അന്വേഷണ ഉദ്യോഗസ്ഥർ കുര്യനെ പ്രതിയാക്കാൻ
വിസമ്മതിച്ചു. പെൺകുട്ടിക്കെതിരെ കുര്യൻ ഒരു കോടി
രൂപ നഷ്ടപരിഹാരം ആവശ്യപ്പെട്ട് മാനനഷ്ടക്കേസ് ഫ
യലാക്കി. കുര്യൻെറ രാജി പ്രധാനമന്ത്രി ആവശ്യപ്പെട്ടില്ല,
പിന്നീട് നടന്ന തെരഞ്ഞെടുപ്പിൽ സീറ്റ് നിഷേധിച്ചുമില്ല.
മന്ത്രിപുംഗവന് താങ്ങായും തണലായും നിന്നത് *മലയാള
മനോരമ*, പെൺകുട്ടിയെ പരിഹസിച്ചു കാർട്ടൂൺ വരച്ചത്
യേശുദാസൻ. സൂര്യനെല്ലി കേസ് ഇനിയും കെട്ടടങ്ങിയി
ട്ടില്ല. പെൺകുട്ടി കൊടുത്ത സ്വകാര്യ അന്യായത്തിനെ
തിരെ സുപ്രീംകോടതിയിൽനിന്ന് സ്റ്റേ വാങ്ങിയിരിക്കുക
യാണ് പി.ജെ. കുര്യൻ.

കോഴിക്കോട്ടെ ഐസ്ക്രീം പാർലർ പെൺവാണിഭകേ
സുമായി ബന്ധപ്പെട്ടതാണ് നാലാമത്തെ വിവാദം. ആ
രോപണവിധേയൻ പി.കെ. കുഞ്ഞാലിക്കുട്ടി, മുസ്‌ലിംലീ
ഗ് നിയമസഭാ കക്ഷി നേതാവ്. ആരോപണം ഉയരുമ്പോ
ഴും കെട്ടടങ്ങുമ്പോഴും സംസ്ഥാനത്ത് ഇടതുപക്ഷ മുന്ന
ണിയാണ് ഭരണത്തിലുണ്ടായിരുന്നത്. ആഭ്യന്തര വകുപ്പി
ൻെറ ചുമതല മുഖ്യമന്ത്രി നായനാർക്ക്, പൊലീസിനെ ഭ
രിച്ചത് പൊളിറ്റിക്കൽ സെക്രട്ടറി പി. ശശി. കേസന്വേഷ
ണം ആരംഭിച്ചതും കുഞ്ഞാലിക്കുട്ടിയുടെ പങ്കു കണ്ടെ

ത്തിയതും അന്നത്തെ സിറ്റി പൊലീസ് കമീഷണർ നീരാ റാവത്ത്. അനിഷേധ്യമായ തെളിവുകളുടെ അടിസ്ഥാനത്തിൽ ആഭ്യന്തര വകുപ്പ് സെക്രട്ടറിക്കും മുഖ്യമന്ത്രിക്കും റിപ്പോർട്ടയച്ചത് പ്രോസിക്യൂഷൻ ഡയറക്ടർ ജനറൽ കല്ലട സുകുമാരൻ. ചടയൻ ഗോവിന്ദൻ മരിച്ച ഒഴിവിൽ പിണറായി വിജയൻ സി.പി.എം സെക്രട്ടറിയായി. മാർക്സിസ്റ്റ്-ലീഗ് ബാന്ധവത്തെപ്പറ്റി പുനരാലോചനകളുണ്ടായി. പൊടുന്നനെ അന്വേഷണം തകിടം മറിഞ്ഞു. നീരാറാവത്തിനെ ഒഴിവാക്കി, സാക്ഷികൾ മൊഴിമാറ്റി.

കുഞ്ഞാലിക്കുട്ടി നിരപരാധിയെന്ന് സാക്ഷ്യപ്പെടുത്തി പുതിയൊരു റിപ്പോർട്ട് അഡ്വക്കറ്റ് ജനറൽ എം.കെ. ദാമോദരൻ തിരുവനന്തപുരത്തേക്കയച്ചു. കൈരളി ചാനലുമായി സഹകരിക്കാൻ ലീഗുകാർ അഹമഹമിഹയാ മുന്നോട്ടുവന്നു. മലപ്പുറം ജില്ലയിലെ ചില പഞ്ചായത്തുകളിലെങ്കിലും മാർക്സിസ്റ്റ്-ലീഗ് ഭരണം യാഥാർഥ്യമായി. കോഴിക്കോട് പെൺവാണിഭ കേസന്വേഷിച്ച നിയമസഭാ സമിതിയിൽ മാർക്സിസ്റ്റംഗങ്ങൾ -ശൈലജ ടീച്ചറും ഗിരിജാ സുരേന്ദ്രനും ഉൾപ്പെടെ- പ്രതിഭാഗം ചേരുകയാൽ പ്രൊഫ. മീനാക്ഷി തമ്പാൻ ഒറ്റപ്പെട്ടു. വനിതാ കമീഷനിൽ ഇതേ അനുഭവം സുഗതകുമാരിക്കുമുണ്ടായി. കുഞ്ഞാലിക്കുട്ടിയെ പ്രതിയാക്കണമെന്നാവശ്യപ്പെട്ട് അജിത സുപ്രീംകോടതിവരെ കേസ് നടത്തിയിട്ടും ഫലമുണ്ടായില്ല.



**കോൺഗ്രസിലേക്കാൾ വലിയ ആശയക്കുഴപ്പമാണ് ഇടതുപക്ഷ മുന്നണിയിൽ. ഐസ്ക്രീം പാർലർ കേസൊതുക്കിയത് നമ്മുടെ ഭരണകാലത്താണ്. തക്ക പ്രതിഫലവും കിട്ടി. ഇനിയെങ്ങനെ പ്രക്ഷോഭം നടത്തും? കുഞ്ഞാലിക്കുട്ടിയുടെ ആപ്തമിത്രമാണ് പിണറായി വിജയൻ. മലബാർ നേതാക്കൾ മിക്കവരും തഥൈവ. കുഞ്ഞാലിക്കുട്ടി രാജിവെക്കണം എന്നുറപ്പിച്ചു പറയാൻ അച്യുതാനന്ദനല്ലാതെ ആർക്കുമില്ല ചങ്കൂറ്റം.**

വനം-ട്രാൻസ്പോർട്ട് മന്ത്രി നീലലോഹിതദാസൻ നാടാർക്കെതിരെ നളിനി നെറ്റോ ഉന്നയിച്ചതാണ് ഏറ്റവും ഒടുവിലത്തെ അപവാദം. പിന്നാക്ക സമുദായ കാർഡുമായി *കേരള കൗമുദി* പിന്തുണക്കെത്തിയെങ്കിലും ഫലമുണ്ടായില്ല. മുഖ്യമന്ത്രി രാജി ആവശ്യപ്പെട്ടു. ജനതാദൾ സംസ്ഥാന കമ്മിറ്റി യോഗത്തിൽ മന്ത്രി രാജി പ്രഖ്യാപിച്ചു. നീലൻ-നളിനി സംഭവത്തെക്കുറിച്ച് ജുഡീഷ്യൽ അന്വേഷണത്തിന് ഉത്തരവിട്ടത് കൂടുതൽ വിവാദങ്ങൾക്ക് വഴിതെളിച്ചു. കമീഷന്റെ നടപടികൾ നിഷ്പക്ഷമല്ലെന്നാരോപിച്ച് നളിനി നെറ്റോ ബഹിഷ്കരിച്ചു. എ.കെ. ആന്റണി മുഖ്യമന്ത്രിപദമേറ്റയുടൻ കമീഷന്റെ പ്രവർത്തനം അവസാനിപ്പിക്കുകയും ചെയ്തു. പ്രകൃതി ശ്രീവാസ്തവയെ പീഡിപ്പിച്ച കേസിൽ നീലൻ കുറ്റക്കാരനെന്ന് വിചാരണക്കോടതി കണ്ടെത്തി. നളിനിയുടെ കേസ് വിചാരണ പുരോഗമിക്കുന്നു.

കെട്ടടങ്ങിയെന്നു കരുതിയ അഗ്നിപർവതം ഇപ്പോഴിതാ പൊട്ടിത്തെറിക്കുന്നു. ഐസ്ക്രീം പാർലറിലെ വിവാദ നായികമാരിലൊരാൾ, മീരാ ജാസ്മിനിൽ നിന്ന് പ്രചോദനം ഉൾക്കൊണ്ടതാണെന്നു കരുതപ്പെടുന്നു, കുഞ്ഞാലിക്കുട്ടിക്കെതിരെ ആരോപണമുന്നയിച്ച് രംഗത്തുവന്നിരിക്കുന്നു. പ്രായപൂർത്തിയാകുംമുമ്പ് മൂന്നുതവണ തന്നെ കുഞ്ഞാലിക്കുട്ടി ലൈംഗിക പീഡനത്തിനിരയാക്കിയെന്നും കോടതിയിൽ മൊഴിമാറ്റിപ്പറയാൻ പണം നൽകിയെന്നുമാണ് വെളിപ്പെടുത്തലിന്റെ സാരാംശം.

കേരള രാഷ്ട്രീയത്തിലെ വിവാദ പുരുഷനാണ് കുഞ്ഞാലിക്കുട്ടി. അതിവേഗത്തിലാണ് അദ്ദേഹം വടവൃക്ഷമായി പടർന്നുപന്തലിച്ചത്. 1980ൽ മലപ്പുറം മുനിസിപ്പൽ ചെയർമാനായി. 1982ലും '87ലും എം.എൽ.എ. 1991ൽ ബാവാഹാജി തഴയപ്പെട്ടു. ഇ. അഹമ്മദിനെ പാർലമെന്റംഗമാക്കി ദൽഹിക്കയച്ചു. യു.എ. ബീരാന്റെയും പി.എം. അബൂബക്കറുടെയും തലക്കുമീതെ കുഞ്ഞാലിക്കുട്ടി നിയമസഭാകക്ഷി നേതാവും വ്യവസായ വകുപ്പുമന്ത്രിയുമായി. തുടക്കത്തിൽ കരുണാകരന്റെ വലംകൈയും മനസ്സാക്ഷി സൂക്ഷിപ്പുകാരനുമായിരുന്നു. ബാബരി മസ്ജിദ് തകർന്നപ്പോഴും ലീഗിനെ കോൺഗ്രസ് മുന്നണിയിൽ ഉറപ്പിച്ചു നിറുത്തി. നിരാശാബാധിതരായ ബീരാനോടും അബൂബക്കറിനോടുമൊപ്പം ഇബ്രാഹിം സുലൈമാൻസേട്ടു വേറെ പാർട്ടിയുണ്ടാക്കിയപ്പോഴും കുഞ്ഞാലി കുലുങ്ങിയില്ല. 1995 ആദ്യം നേതൃമാറ്റം ആവശ്യപ്പെട്ട് കരുണാകരനെ താഴെയിറക്കാനും മടിയേതുമുണ്ടായില്ല.

കരുണാകരന്റെ സ്ഥാനത്ത് ആന്റണി വന്നപ്പോൾ കാര്യങ്ങൾ എളുപ്പമായി. മുഖ്യന് മൽസരിക്കാൻ തിരൂരങ്ങാടി തരപ്പെടുത്തിയപ്പോൾ ആരംഭിച്ചതാണ് ആത്മബന്ധം. പിന്നീട് കുഞ്ഞാലിക്കുട്ടി ചോദിച്ച വരമത്രയും നൽകി അനുഗ്രഹിച്ചു, ആദർശധീരൻ. കോൺഗ്രസിലെ ഗ്രൂപ്പുകൾ നാലും എതിരായപ്പോൾ മുഖ്യനു തുണ ലീഗ് മാത്രം. രാജ്യസഭാ തെരഞ്ഞെടുപ്പുവേളയിൽ എം.എൽ.എമാരെ 'ഉറപ്പിച്ചു' നിറുത്തിയതും റിബലിന്റെ പരാജയം ഉറപ്പുവരുത്തിയതും കുഞ്ഞാലിക്കുട്ടി.

കരിമണൽ വിഷയത്തിൽ സുധീരനെ കെട്ടഴിച്ചുവിട്ടത് ആന്റണിയാണെന്ന സംശയംകൊണ്ടാകാം, മുഖ്യന്റെ ജനപിന്തുണ പരിതാപകരമാണെന്ന തിരിച്ചറിവുകൊണ്ടുമാകാം ഇത്തവണ മുസ്ലിംലീഗ് നേതൃമാറ്റം ആവശ്യപ്പെട്ടത്. ഭരണപരാജയത്തിന്റെ, തെരഞ്ഞെടുപ്പു തോൽവിയുടെ പാപഭാരമത്രയും ആന്റണിക്ക്. നേതൃമാറ്റം, ലീഗിന്റെ നേട്ടം. ആന്റണിയുടേതിനേക്കാൾ ശോചനീയം ഉമ്മൻ ചാണ്ടിയുടെ നില. കുഞ്ഞാലിക്കുട്ടി വിരൽവെക്കുന്നിടത്ത് ഒപ്പിടുന്ന ജോലിയേയുള്ളൂ കുഞ്ഞൂഞ്ഞിന്.

പാർട്ടിക്കകത്ത് പരമശക്തനാണ് കുഞ്ഞാലിക്കുട്ടി. ഇന്ത്യൻ നാഷനൽ ലീഗ് ക്ലച്ച് പിടിച്ചില്ല. മഅ്ദനി വർഷങ്ങളായി ജയിലിൽ. ഇ. അഹമ്മദ് ദേശീയ നേതൃത്വത്തിൽ. മന്ത്രിസ്ഥാനം കിട്ടിയതോടെ ഇ.ടി. മുഹമ്മദ് ബഷീറിന്റെ എതിർപ്പില്ലാതായി. കൊരമ്പയിൽ അഹമ്മദ് ഹാജി മരിച്ച ഒഴിവിൽ സംസ്ഥാന ജനറൽ സെക്രട്ടറി പദവും കരഗതമായി.

വ്യവസായികളുടെ ഉറ്റതോഴനാണ് കുഞ്ഞാലിക്കുട്ടി. വിഭവസമാഹരണം അനായാസം.

മിത്രങ്ങളേക്കാൾ ശത്രുക്കളുണ്ട് കുഞ്ഞാലിക്കുട്ടിക്ക്. പാർട്ടിക്കകത്തും പുറത്തും അസൂയാലുക്കൾ നിരവധി. തന്നെ ദേശീയ നേതാവാക്കി സംസ്ഥാന രാഷ്ട്രീയത്തിൽ നിന്ന് നാടുകടത്തിയതിന്റെ കെറുവ് ഇ. അഹമ്മദിന്, മന്ത്രിസ്ഥാനം പോയതിന്റെ പക ചേർക്കളത്തിന്, തെരഞ്ഞെടുപ്പിൽ തോറ്റ വിഷമം സുധീരന്, മുഖ്യമന്ത്രി അല്ലാതായതിന്റെ വൈക്ലബ്യം ആന്റണിക്ക്. പിണറായിയുടെ മിത്രം അച്യുതാനന്ദന്റെ ശത്രു. ഏറ്റവും ആദ്യത്തെ മുഹൂർത്തത്തിൽ ഇവർ കൈകോർക്കും. മൂവാറ്റുപുഴയിൽ ജോസ് കെ. മാണിയെ വീഴ്ത്താൻ ടി.എം. ജേക്കബും പി.ജെ. ജോസഫും പി.സി. ജോർജും ജോർജ് ജെ. മാത്യുവും ഒരുമിച്ചപോലെ. കുഞ്ഞാലിക്കുട്ടിയുടെ സൊല്ല ഒഴിയണം എന്ന് ഉമ്മൻചാ

ണ്ടിക്കും ആഗ്രഹമുണ്ട്. പുറത്തുപറയാൻ ധൈര്യമില്ലെന്നു മാത്രം.

യു.ഡി.എഫ് യോഗത്തിൽ കുഞ്ഞാലിക്കുട്ടി പ്രശ്നം ഉന്നയിക്കാൻ ഒറ്റയൊരുത്തനും ഉണ്ടായില്ല. ഏത് കുഞ്ഞാലി? എന്ത് പ്രശ്നം? യു.ഡി.എഫ് ഒറ്റക്കെട്ടാണ്- ഒട്ടകപ്പക്ഷിയെപ്പോലെ തല മണലിൽ പൂഴ്ത്തുന്ന കാര്യത്തിൽ.

കോൺഗ്രസിനകത്ത് രണ്ടഭിപ്രായമുണ്ട്. കുഞ്ഞാലിക്കുട്ടി രാജിവെക്കണം എന്ന് സുധീരനും യൂത്ത്കോൺഗ്രസ് പ്രസിഡൻറ് അനിൽകുമാറും പരസ്യമായി ആവശ്യപ്പെട്ടുകഴിഞ്ഞു. മുല്ലപ്പള്ളി രാമചന്ദ്രനും ഏതാണ്ട് ഇതേ അഭിപ്രായമാണുള്ളത്. മറ്റു പലരും ഇതുതന്നെ രഹസ്യമായി മന്ത്രിക്കുന്നുണ്ട്. അവസരം കിട്ടിയാൽ തുറന്നു പറയും. കുഞ്ഞാലിക്കുട്ടിയെ പറഞ്ഞുവിടണം എന്നാണ് എ.കെ. ആൻറണിയുടെയും ഉള്ളിലിരിപ്പ്. കുഞ്ഞാലിക്കുട്ടിക്ക് പിന്തുണ നൽകാൻ *മലയാള മനോരമ* തയാറായിട്ടില്ല എന്നതും ശ്രദ്ധേയം. ഹൈക്കമാൻറിനെ ഇടപെടുവിച്ച് രാജി ചോദിക്കാനാണ് ആൻറണിയുടെയും കൂട്ടരുടെയും പദ്ധതി.

കോൺഗ്രസിലേക്കാൾ വലിയ ആശയക്കുഴപ്പമാണ് ഇടതുപക്ഷ മുന്നണിയിൽ. ഐസ്ക്രീം പാർലർ കേസൊതുക്കിയത് നമ്മുടെ ഭരണകാലത്താണ്. തക്ക പ്രതിഫലവും കിട്ടി. ഇനിയെങ്ങനെ പ്രക്ഷോഭം നടത്തും? കുഞ്ഞാലിക്കുട്ടിയുടെ ആപ്തമിത്രമാണ് പിണറായി വിജയൻ. മലബാർ നേതാക്കൾ മിക്കവരും തഥൈവ. കുഞ്ഞാലിക്കുട്ടി രാജിവെക്കണം എന്നുറപ്പിച്ചു പറയാൻ അച്യുതാനന്ദനല്ലാതെ ആർക്കുമില്ല ചങ്കൂറ്റം. മീനാക്ഷി തമ്പാൻെറയും കല്ലട സുകുമാരൻെറയും വെളിപ്പെടുത്തലുകൾക്കുശേഷം പിണറായിയും കൂട്ടരും പ്രതിരോധത്തിലാണ്. അവരങ്ങനെ അമ്മായീം കുടിച്ചു പാൽക്കഞ്ഞി എന്ന മട്ടിൽ ഓരോ പ്രസ്താവനയുമിറക്കി കൃതാർഥരായിരിക്കുന്നു. മറുഭാഗത്ത് വി.എസ്. അച്യുതാനന്ദൻ വലിയ ഉൽസാഹത്തിലാണ്. പിണറായി പ്രഭൃതികളുടെ മുഖംമൂടി വലിച്ചു ചീന്താൻ കൈവന്ന കനകാവസരം.

ലീഗിനകത്തുമുണ്ട് രണ്ടഭിപ്രായം. കുഞ്ഞാലിക്കുട്ടി രാജിവെക്കണം എന്നാണ് ബഹുഭൂരിപക്ഷം പ്രവർത്തകരും ആഗ്രഹിക്കുന്നത്. തെരഞ്ഞെടുപ്പു കേസിൽ പ്രതികൂലവിധിയുണ്ടായപ്പോൾ സി.എച്ച്. മുഹമ്മദ് കോയ സാങ്കേതികത്വത്തിൽ കടിച്ചുതൂങ്ങാതെ തൽക്ഷണം രാജികൊടുത്ത സംഭവം അവർ ഓർമിപ്പിക്കുന്നു. പക്ഷേ, സി.എച്ച്. അല്ല കുഞ്ഞാലിക്കുട്ടി. പാണക്കാട് തങ്ങൾ ആവശ്യപ്പെട്ടാലേ അദ്ദേഹം രാജിവെക്കൂ. പടച്ചവൻെറ കൃപകൊണ്ട് ശിഹാബ് തങ്ങൾ രാജി ചോദിക്കുകയുമില്ല, കുഞ്ഞാലി രാജി കൊടുക്കുകയുമില്ല.

മാധ്യമങ്ങളുടെ എതിർപ്പാണ് കുഞ്ഞാലിക്കുട്ടി നേരിടുന്ന ഏറ്റവും വലിയ വെല്ലുവിളി. *ചന്ദ്രിക*യല്ലാതെ ഒരു പത്രവും റജീനയുടെ മൊഴി അവിശ്വസിച്ചിട്ടില്ല. ടി.വി. ചാനലുകളത്രയും കുഞ്ഞാലിക്കുട്ടിക്കെതിരാണ്. പ്രത്യേകിച്ച് ഡോ. എം.കെ. മുനീർ ചെയർമാനായിരിക്കുന്ന ഇന്ത്യാവിഷൻ. പ്രകോപിതരായ ലീഗുകാർ ഒക്ടോബർ 30ന് കോഴിക്കോട്ടും കൊച്ചിയിലും ഇന്ത്യാവിഷനു നേരെ കല്ലേറ് നടത്തിയതോടെ സ്ഥിതി വഷളായി. പിറ്റേന്ന് കരിപ്പൂർ വിമാനത്താവളത്തിൽ കുഞ്ഞാലി ശിഷ്യന്മാർ കാട്ടിക്കൂട്ടിയ കുണ്ടാമണ്ടികൾ കഠിനം, കഠോരം. ഏഷ്യാനെറ്റ് ലേഖികയെ പച്ചക്കൊടി പിടിപ്പിച്ച് മുസ്ലിംലീഗിന് മുദ്രാവാക്യം വിളിപ്പിക്കൽ വരെയുണ്ടായി. ഡോ. മുനീർതന്നെ കഷ്ടിച്ചാണ് തടി രക്ഷിച്ചത്. നവംബർ 2ന് കൊച്ചിയിലും തിരുവനന്തപുരത്തും ലീഗുകാരുടെ റോൾ പൊലീസ് ഏറ്റെടുത്തു. മാധ്യമപ്രവർത്തകർക്കു രസികൻ അടി മതിയാവോളം കിട്ടി. പത്രപ്രവർത്തക യൂനിയൻ നേതാക്കൾ ബുദ്ധിമാന്മാരാണ്. അവർ ജുഡീഷ്യൽ അന്വേഷണംകൊണ്ട് തൃപ്തരായി. ഇനിയൊരു റിട്ടയേർഡ് ജഡ്ജിയെ കണ്ടെത്തണം, (ജസ്റ്റിസ് ജി. ശശിധരനാണെങ്കിൽ ഉത്തമം. നാരായണക്കുറുപ്പായാലും പോരായ്കയില്ല.) ടേംസ് ഓഫ് റഫറൻസും



> തെരഞ്ഞെടുപ്പു കേസിൽ പ്രതികൂലവിധിയുണ്ടായപ്പോൾ സി.എച്ച് മുഹമ്മദ് കോയ സാങ്കേതികത്വത്തിൽ കടിച്ചുതൂങ്ങാതെ തൽക്ഷണം രാജികൊടുത്തു. പക്ഷേ, സി.എച്ച്. അല്ല കുഞ്ഞാലിക്കുട്ടി. പാണക്കാട് തങ്ങൾ ആവശ്യപ്പെട്ടാലേ അദ്ദേഹം രാജി വെക്കൂ. പടച്ചവൻെറ കൃപകൊണ്ട് ശിഹാബ് തങ്ങൾ രാജി ചോദിക്കുകയുമില്ല, കുഞ്ഞാലി രാജി കൊടുക്കുകയുമില്ല.

നിശ്ചയിക്കണം.

ഇന്ത്യാവിഷനെ സംഹരിച്ചുകളയുമെന്നാണ് കുഞ്ഞാലിയൻ ശപഥം. സംശയമുള്ളവർ നവംബർ 2, 3 തീയതികളിലെ *ചന്ദ്രിക* വായിക്കട്ടെ: ''ഷെയർ ഉടമകളിലേറെയും മുസ്ലിംലീഗ് അനുഭാവികളും പ്രവർത്തകരും ആണെങ്കിലും ഇപ്പോൾ ഇന്ത്യാവിഷൻ കടുത്ത ആക്രമണം നടത്തുന്നത് മുസ്ലിംലീഗിനെതിരെയാണ്. ഇന്ത്യാവിഷൻ ചാനലിൽ കയറിപ്പറ്റിയ ജീവനക്കാരിൽ ഗണ്യമായ ശതമാനവും സംഘ അനുഭാവികളും മാർക്സിസ്റ്റ് സഹയാത്രികരുമായതിനാൽ അവരെ നിയന്ത്രിക്കാൻ മാനേജ്മെൻറിന് പ്രയാസമായി... മുസ്ലിംകളുടെ ഷെയർ ഗണ്യമായുള്ള ചാനൽ നിർഭാഗ്യവശാൽ മുസ്ലിംവിരുദ്ധ വാർത്തകളുടെ ഉറവിടമായിത്തീർന്നു. വിവാദങ്ങൾ കൊഴുപ്പിക്കുന്നതിലും ഈ ചാനൽ പ്രവർത്തകർ മുന്നിലുണ്ടായിരുന്നു...''

ചാനലിൻെറ മുസ്ലിംവിരുദ്ധ പ്രവൃത്തികൾ *ചന്ദ്രിക* അക്കമിട്ട് നിരത്തുന്നുണ്ട്: മാറാട് പുനരധിവാസം കുളമാക്കാൻ നോക്കിയത്, പാലക്കാട്, മമ്പറം പള്ളി പ്രശ്നങ്ങൾ റിപ്പോർട്ട് ചെയ്തരീതി, നാലകത്ത് സൂപ്പിയുടെയും മുഹമ്മദ് ബഷീറിൻെറയും പുരോഗമനപരമായ വിദ്യാഭ്യാസ നയത്തെ പിന്തുണക്കാത്തത്, ഏറ്റവുമൊടുവിൽ കുഞ്ഞാലിക്കുട്ടിയെ കരിവാരിത്തേച്ചത്. ചാനലിൽ നിന്ന് 'മുഖ്യ' ഷെയറുടമകളായ കെ.എം.സി.സി ഭാരവാഹികൾ പിന്മാറാനൊരുങ്ങുന്നു എന്നൊരു ഭീഷണിയുമുണ്ട്, പത്രത്തിൽ. ഫാഷിസത്തെ ചെറുക്കാൻ കുഞ്ഞാലിക്കുട്ടി മുൻകൈയെടുത്ത് പുതിയൊരു ചാനൽ ആരംഭിക്കുമെന്ന് പ്രത്യാശിക്കുക.

നാലു വണ്ടി പൊലീസിൻെറ അകമ്പടിയോടെ റജീനയുടെ വീട് വളഞ്ഞ് അറസ്റ്റ് ചെയ്യിച്ചതും (അതും വളരെ പഴയ ഒരു ആത്മഹത്യാ ശ്രമത്തിൻെറ പേരിൽ) മുൻകൂട്ടി തയാറാക്കിയ പ്രസ്താവന അവരെക്കൊണ്ട് മജിസ്ട്രേറ്റിന് കൊടുപ്പിച്ചതും ജോറായി. തൊട്ട് തലേദിവസമാണ് ഇതേ നാടകം അഹ്മദാബാദിൽ അരങ്ങേറിയത്. അവിടെ സാഹിറ, ഇവിടെ റജീന. അവിടെ ബെസ്റ്റ് ബേക്കറി, ഇവിടെ ഐസ്ക്രീം പാർലർ. അവിടെ നരേന്ദ്രമോഡി, ഇവിടെ കുഞ്ഞാലിക്കുട്ടി. മഹാത്മാക്കൾ ഒരുപോലെ ചിന്തിക്കുന്നു, പ്രവർത്തിക്കുന്നു. ഭാരത് മാതാ കീ ജയ്! ●